# റേഡിയോ സാഹിത്യം



രണ്ടു ഗ്രാമീണർ. അവർ സന്ധിക്കുമ്പോൾ സ്വന്തം പ്രശ്നങ്ങൾ ചർച്ചചെയ്യുക സ്വാഭാവികമാണ്. വിദഗ്ധമായി അവതരിപ്പിക്കുന്ന ഇത്തരം സംവാദങ്ങൾ ശ്രോതാക്കളെ അതിയായി ആകർഷിക്കാറുണ്ട്. (പുറകോട്ടുഗ്രാമത്തിലെ കുഞ്ഞിക്കണ്ണൻ നായരും നെല്ലിക്കോട്ടു ഗ്രാമത്തിലെ കണ്ടനും 1953–ൽ ഒരു റേഡിയോ ചർച്ചയിൽ പങ്കുകൊണ്ടതിന്റേതാണ് ചിത്രം

## വളർത്തിയെടുക്കേണ്ട ഒരു സാഹിത്യശാഖ

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

എല്ലാ മാധ്യമങ്ങൾക്കും തനതായ കഴിവുകളും കഴിവുകേടുകളുമുണ്ട്. ആശയവിനിമയത്തിന്ന് ആഗ്രഹിക്കുന്ന ഒരാൾ താൻ സ്വീകരിക്കുന്ന മാധ്യമത്തിന്റെ സവിശേഷതകളെക്കുറിച്ച് തികച്ചും ബോധവാനായിരിക്കണം. ഒരു മാധ്യമത്തിനു വേണ്ടി ചമയ്ക്കപ്പെട്ട ഒരു കൃതി, പ്രഫുല്ലമായി പ്രകടിപ്പിക്കപ്പെടുന്നത് നിർദ്ദിഷ്ടമായ മാധ്യമത്തിലൂടെ അവതരിപ്പിക്കപ്പെടുമ്പോൾ മാത്രമാണ്. പൂർണ്ണമായ തോതിൽ അനുവാചകൻ ആസ്വദിക്കുന്നതിന്ന് നിർദ്ദിഷ്ടമായ മാധ്യമത്തിലൂടെ ആ കൃതി എത്തിച്ചുകൊടുക്കേണ്ടതുണ്ട് എന്നു സാരം. ഒരു മാധ്യമത്തിനായി ചമച്ച ഒന്ന് മറെറാരു മാധ്യമത്തിലൂടെ അവതരിപ്പിക്കപ്പെടുമ്പോൾ സ്വാഭാവികമായി ചില പാളിച്ചകൾക്ക് അതു വിധേയമായിത്തീരും.

ഏതൊരു കലാസൃഷ്ടിയിലും വിഭിന്ന രൂപങ്ങളിലുള്ള നിരവധി ഭാവങ്ങളുണ്ടായിരിക്കും. അവയിൽ ചിലതിനൊക്കെ കുറെ കൊല്ലം തട്ടിയാലും മററു ഭാവങ്ങൾ കാണാനും ആസ്വദിക്കാനും അനുവാചകന്ന് സാധ്യമായെന്നുമിരിക്കും. കലാരൂപത്തിന്റെ ലഭ്യമായിത്തീരുന്ന വശങ്ങൾ മിക്കപ്പോഴും അനുവാചകന്ന് കുറെ സംതൃപ്തിയേകാൻ പര്യാപ്തമാകാം. നഷ്ടപ്പെട്ട അംശങ്ങളെ മറക്കാനും, സിദ്ധിച്ചവയിൽനിന്ന് സംതൃപ്തി നേടാനും ഇത് വഴിയുണ്ടാകും. നഷ്ടപ്പെട്ടവ കൂടുതലും സിദ്ധിച്ചവ കുറവുമാകുമ്പോഴാണ് നിരാശയുണ്ടാകുന്നത്.

പറഞ്ഞുകേൾക്കുവാനുള്ളതാണ് കഥ; വാഗ്രൂപത്തിൽ ആസ്വദിക്കപ്പെടാനുള്ളതെന്ന് അർത്ഥം. എങ്കിലും ഇന്നു കഥകൾ അനുവാചകനു സിദ്ധിക്കുന്നത് തണുത്ത അച്ചടി എന്ന മാധ്യമത്തിലൂടെയാണ്. എന്നാൽ കഥ സ്വീകരിക്കുവാൻ കൗതുകമുള്ള ഒരാൾ, പുസ്തകം നോക്കി വായിക്കുമ്പോൾ കഥാകാരൻ കഥാകഥനം നടത്തുന്ന വിധത്തിൽ സ്വയം ഭാവനചെയ്തു ആസ്വദിക്കുന്നു.

നല്ല കഥകളെല്ലാംതന്നെ കഥാകഥനത്തിന്റെ ഉത്തമ മാതൃകകളായിരിക്കും. സംഭവങ്ങളോ സംഘർഷങ്ങളോ സംഘട്ടനങ്ങളോ അവയിൽ അത്രയധികം പ്രാധാന്യമുള്ളവയല്ല. ഏതെങ്കിലും ഒരു വസ്തുത കഥാകാരന്റെ ആത്മാവിലുണർത്തുന്ന പ്രതിസ്പന്ദനമാണ് അയാൾ ആവിഷ്കരിക്കുന്നതും പറയുന്നതും. അത് വിശദമായി പ്രകാശിപ്പിക്കപ്പെടുന്നത് കഥാകാരൻതന്നെ സ്വന്തം ശബ്ദത്തിലൂടെ ആ പ്രതിസ്പന്ദനത്തിന്റെ വീചികൾ അനുവാചകന് പൂർണ്ണമായ വിധത്തിൽ പകർന്നുകൊടുക്കുമ്പോഴത്രേ.

കഥകൾ കേൾക്കുവാനുള്ള കൗതുകം ഏതു മനുഷ്യനിലും ജന്മസിദ്ധമായിട്ടുണ്ട്. കുട്ടികൾ മുതൽ വൃദ്ധന്മാർവരെ ഇതിൽനിന്ന് ഒഴിവല്ല. ഒരിക്കലും തൃപ്തിപ്പെടുത്തുവാൻ കഴിയാത്ത ഈ അനന്തമായ ദാഹത്തെ ശമിപ്പിക്കുവാൻ നിരന്തരമായ യത്നം എല്ലാക്കാലത്തും എല്ലാ ദേശത്തും നടന്നിട്ടുണ്ട്; നടന്നുകൊണ്ടിരിക്കുന്നുമുണ്ട്. ലോകത്ത് ഉണ്ടായിട്ടുള്ള ഉദാത്തങ്ങളായ ഇത്തരം ശ്രമങ്ങളത്രേ അനശ്വരസുന്ദരങ്ങളായി വർത്തിക്കുന്ന ഇതിഹാസങ്ങൾ ഉത്പാദിപ്പിച്ചിട്ടുള്ളത്. ഇതിഹാസങ്ങളും പുരാണങ്ങളും വായിക്കുമ്പോൾ നമുക്ക് അനുഭവപ്പെടുന്ന ആനന്ദത്തേക്കാൾ എത്രയോ മടങ്ങ് വലുതാണ് അവ കഥാകഥനകോവിദന്മാർ പറഞ്ഞുകേൾക്കുമ്പോൾ ഉണ്ടാകുന്നത്. ഇതിനു കാരണം, കഥ അതിന്റെ യഥാർത്ഥ മാധ്യമത്തിലേക്കു മടങ്ങുന്നതും ആ മാധ്യമത്തിലൂടെ സ്വീകാര്യമായിത്തീരുന്നതുമാണ്. ഇത് അത്യന്താധുനിക കഥകളുടെ കാര്യത്തിലും ശരി തന്നെ. വിശ്വസാഹിത്യത്തിലെ ശില്പഭംഗിയുള്ള കഥകളേതും ഈ സംഗതി തെളിയിക്കുന്നുണ്ട്. നാടോടിക്കഥകളും യക്ഷിക്കഥകളും ജന്തുകഥകളുമെല്ലാം ഇത് ഉദാഹരിക്കുന്നവതന്നെ. കഥകൾ നല്ല രീതിയിൽ പറഞ്ഞുകേൾപ്പിക്കുമ്പോൾ കിട്ടുന്ന ആഹ്ളാദം, അവ പുസ്തകത്തിൽ വായിക്കുമ്പോൾ കിട്ടുന്നതല്ല. എഴുത്തോ അച്ചടിയോ ഇല്ലാതിരുന്ന കാലത്തും ''കഥ'' പ്രചുരപ്രചാരത്തിലിരുന്നു എന്ന വസ്തുതയും വിസ്മരിച്ചുകൂടാ.

അച്ചടി എന്ന മാധ്യമത്തിന്റെ സവിശേഷതകളെ ആധാരമാക്കി പരിണാമപ്പെട്ട ഒരു സാഹിത്യരൂപമാണ് നോവൽ. അതിന്റെ വളർച്ച അച്ചടിയുടെ വികാസ പരിണാമങ്ങളുമായി ബന്ധപ്പെട്ടാണ് സംഭവിച്ചിട്ടുള്ളതും. യഥാർത്ഥത്തിൽ അച്ചടിയെന്ന സാങ്കേതിക വിദ്യയുടെ സങ്കീർണമായ സാധ്യതകളുരുളിയ വളക്കൂറുള്ള മണ്ണാണ് നോവലിനെ വളർത്തിയതും വിപുലപ്പെടുത്തിയതും.

വായിക്കപ്പെടുവാനുള്ളതാണ് നോവൽ. അത് ഏററവും ആസ്വാദ്യമായി അനുവാചകന് അനുഭവപ്പെടുന്നത് ഏകാന്തതയിൽ, ഏകാഗ്രമായി ഇരുന്ന് വായിക്കുമ്പോളാണത്രേ. അതു പറഞ്ഞുകേൾക്കുവാനുള്ളതല്ല. അരങ്ങത്ത് അവതരിപ്പിച്ചു കാണുവാനുള്ളതുമല്ല. സിനിമ, റേഡിയോ തുടങ്ങിയ മാധ്യമങ്ങളും അതിനെ സമഗ്രമായി സ്വീകരിക്കുവാൻ അപര്യാപ്തങ്ങളത്രേ. ഇക്കാര്യങ്ങൾ ഉദാഹരിക്കുവാൻ വേണ്ടുവോളം വിഭവങ്ങളുണ്ട്. അദ്ഭുതാനുഭൂതികൾ . അനുവാചകരിലേയ്ക്കു പകരുന്ന ലോകസാഹിത്യത്തിലെ അനശ്വര നോവലുകൾ, മററു മാധ്യമങ്ങളിലൂടെ കടന്നു വരുമ്പോൾ, ചോർന്നുപോകുന്ന മോഹനാംശങ്ങൾ എത്രയാണെന്ന് അനുഭവസ്ഥർക്ക് അറിയാം. ദസ്തയേവ്സ്കിയുടെ ''കുററവും ശിക്ഷയും,'' ടോൾസ്റ്റോയിയുടെ ''യുദ്ധവും സമാധാനവും'' ''അന്നാകരിനിനാ'' തുടങ്ങിയവയും വിക്ടർ യൂഗോയുടെ ''പാവങ്ങളും'' പാസ്റ്റർനാകിന്റെ ''ഡോ.ഷിവാഗോയും'' മററും മററും സിനിമയെന്ന മാധ്യമത്തിലൂടെ പുറത്തുവന്നപ്പോൾ, എത്രമാത്രം നഷ്ടമാണ് സഹിക്കേണ്ടിവന്നിട്ടുള്ളത്! ആ കൃതികളും അതുപോലെ പ്രസിദ്ധങ്ങളായ മററു പലതും വായിക്കുമ്പോൾ അനുഭവവേദ്യമായിത്തീരുന്ന അനുഭൂതികളെവിടെ! സിനിമ കണ്ടപ്പോഴുണ്ടാകുന്ന ആനന്ദമെവിടെ! ആ കൃതികളോടു നീതിപുലർത്തുവാൻ വായനയ്ക്കേ കഴിവുള്ളൂ.

നാടകത്തിന്റെ മാധ്യമം സ്റ്റേജാണ്—രംഗമണ്ഡപമാണ്. ആ കലാരൂപം പക്വതയും പൂർണതയും പ്രാപിക്കുന്നത് അവിടെയാണ്. അന്യമാധ്യമങ്ങൾ നാടകത്തിന്റെ ചൈതന്യം ക്ഷയിപ്പിക്കുന്നു. രംഗമണ്ഡപത്തിൽ അരങ്ങേറി ശക്തിയാർജിക്കുന്ന കഥാപാത്രങ്ങളെക്കൊണ്ടാണ് നാടകം നാടകമാകുന്നത്. ചിലപ്പോൾ ഈ രംഗമണ്ഡപം അനുവാചകന്റെ ഭാവനയോ ഹൃദയമോ ആയെന്നു വരാം. എന്നാലും രംഗമണ്ഡപമില്ലാതെ—സ്റേറജില്ലാതെ—നാടകം ജനിക്കുന്നില്ല; നിലനില്ക്കുന്നില്ല. നാടകത്തിന്റെ വിജയം കഥാപാത്ര സൃഷ്ടിയുടെയും സംഘട്ടനാത്മകതയുടെ ഉഗ്രതയുടെയും ആവിഷ്കരണംകൊണ്ടുമാത്രം സംജാതമാകുന്നില്ല. അവയെപ്പോലെ അഭേദ്യമായ അംശമാണ് രംഗമണ്ഡപവും. പ്രാചീന നാടകങ്ങളായാലും അത്യന്താധുനിക നാടകങ്ങളായാലും ഇത് സത്യം തന്നെ. നല്ല നാടകങ്ങളെന്ന് പ്രശസ്തിനേടിയിട്ടുള്ള കൃതികൾ അന്യമാധ്യമങ്ങളായ സിനിമയിലും മററും പ്രകടിപ്പിക്കപ്പെടുമ്പോൾ, നിസ്തേജസ്സുകളും ആത്മാവില്ലാത്തവയുമായി തീരാറില്ലേ? രംഗമണ്ഡപമെന്ന മാധ്യമത്തിലെ കലയാണ് നാടകം. കഥാപാത്രങ്ങളെക്കൊണ്ടുമാത്രം എത്ര സർക്കസ്സു കാണിച്ചാലും, അതു നാടകമാകുകയില്ല; മറെറന്തോ ആയിരിക്കും.

അച്ചടിയെന്ന മാധ്യമത്തിന്റെ ശക്തിയിൽ നിന്ന്—മറെറാരുതരത്തിൽ പറഞ്ഞാൽ എഴുത്തിൽനിന്ന് ചൈതന്യമാർജിക്കുന്ന മറെറാരു സാഹിത്യരൂപമത്രേ ഉപന്യാസം—എസ്സേ. നോവലിനെപ്പോലെ ഇതും വായിക്കപ്പെടുവാനുള്ളതുതന്നെ. എഴുത്തോ അച്ചടിയോ ഇല്ലാതെ ഇതിന് അസ്തിത്വമില്ലെന്നർത്ഥം. ഉപന്യാസം ഒരിക്കലും എഴുതപ്പെട്ട പ്രസംഗമല്ല. പ്രസംഗത്തിന്ന് നാടകത്തോടാണ് രക്തബന്ധം. അതിൽ നാടകീയത ഏറിയിരിക്കുന്നു. ഒരളവു വരെ അതിനും അരങ്ങ് ആവശ്യമാണ്, അതിൽ ഏറിനില്ക്കുന്ന പ്രാസംഗികനും. ചരിത്രത്തിലെ പ്രഗല്ഭരും പ്രശസ്തരുമായ വാഗ്മികൾ—പ്രാസംഗികർ—നാടകീയാംശത്തെ ശരിക്കും പ്രയോജനപ്പെടുത്തിയിട്ടുള്ളവരത്രെ. പ്രസംഗത്തിന്റെ മാസ്മരശക്തികൊണ്ട് ജനലക്ഷങ്ങളെ ഇളക്കിമറിച്ചിട്ടുള്ളവരുടെ കഥകൾ ഓർമ്മിച്ചാൽ ഈ സത്യം വ്യക്തമാകും. പ്രസംഗത്തിന്റെ പുഷ്ടിയും ചൈതന്യവും വൈകാരികാംശങ്ങളും, അത് അച്ചടിച്ചുവരുമ്പോൾ അസ്തമിക്കാറുണ്ട്. മറെറാരു മാധ്യമത്തിലൂടെ ആവാഹിക്കപ്പെടുമ്പോൾ അതിന്റെ ശക്തിഭാവങ്ങൾ ചോർന്നുപോകുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്.

ഇനി കവിതയുടെ കാര്യം. സംഗീതത്തിലെന്നപോലെ, മാധ്യമങ്ങളുടെ അതിർവരമ്പുകളെ അസ്തപ്രഭമാക്കി, സ്വയം പ്രശോഭിക്കുവാനുള്ള ആന്തരിക ശക്തി കവിതയ്ക്കുണ്ട്. മറെറാരു തരത്തിൽ പറഞ്ഞാൽ, മാധ്യമങ്ങളൊരുക്കുന്ന പരിമിതികളെ അതിലംഘിക്കുവാൻ കവിതയ്ക്കു സ്വതസ്സിദ്ധമായ കഴിവുണ്ട്. ചൊല്ലിക്കേട്ടാലും

സ്വയം വായിച്ച് ആസ്വദിച്ചാലും, അതിന് കാര്യമായ കുറവുണ്ടാവുകയില്ല. എന്നാൽ കവിത സ്വയം വായിക്കുന്ന ഒരാൾക്ക് അതു ചൊല്ലുവാനുള്ള കൊതി ഒതുക്കുവാൻ കഴിയാറില്ല എന്നതാണ് സത്യം. ഹൃദിസ്ഥമാക്കാനും, ആകർഷകമായ ഭാഗങ്ങൾ അനുകൂലമായ സാഹചര്യങ്ങളിൽ ചൊല്ലാനും—അതിനുള്ള കഴിവ് എത്ര താണ നിലവാരത്തിലുള്ളതായാലും — അടങ്ങാത്ത ആവേശം തോന്നാറില്ലേ? കവിതയുടെ അഴകും അതു നല്കുന്ന ആനന്ദവും അനുഭവിക്കുന്ന ഒരാളിന് സ്വന്തം ആസ്വാദനം പൂർണ്ണമാക്കാൻ അതു ചൊല്ലണമെന്ന തോന്നുന്നതുകൊണ്ടാണല്ലോ ഇങ്ങനെ സംഭവിക്കുന്നത്. ഇതിന്റെ അർത്ഥം, കവിത പൂർണ്ണമായി സാക്ഷാത്കരിക്കപ്പെടുന്നത് ചൊല്ലുമ്പോഴാണെന്നല്ലേ?

എല്ലാ നല്ല കവിതയുടേയും ആത്മാംശമാണ് അതിൽ അന്തർലീനമായിട്ടുള്ള സംഗീതം. സംഗീതാംശമില്ലാത്ത, താളനിബദ്ധമല്ലാത്ത കവിത, എത്രതന്നെ ചമത്കാരപൂർണ്ണമാണെങ്കിലും അപൂർണ്ണമാണ്. ജീവിതത്തിൽ കലർന്നു കിടക്കുന്ന സംഗീതാംശത്തിലൂടെ ആത്മാവിഷ്കാരം അനായാസമായി ഒഴുകിവരുമ്പോഴാണല്ലോ കവിത പ്രത്യക്ഷീഭവിക്കുന്നത്. അനർഗ്ഗളമായി പ്രവഹിക്കുന്ന ഈ ആത്മാവിഷ്കാരത്തിൽ ജീവിതത്തിന്റെ എല്ലാ മുഗ്ദ്ധഭാവങ്ങളും സഞ്ചയിക്കപ്പെട്ടിരിക്കും. ഇതിന് മാധ്യമങ്ങളുടെ അതിർത്തിരേഖകളെ തകർക്കാനുള്ള പ്രാഭവമുണ്ട്, ചൈതന്യമുണ്ട്. കവിത രൂപംകൊള്ളുന്നത് ഏതെങ്കിലും പ്രത്യേക മാധ്യമത്തെ ആശ്രയിച്ചല്ല. അതിന്റെ രൂപഭാവങ്ങളുടെ പ്രകാശനത്തെ ഏതെങ്കിലും മാധ്യമത്തിന്റെ കഴിവുകളോ കഴിവുകേടുകളോ സ്വാധീനിക്കുന്നുമില്ല.

ഭാഷയിലൂടെയുള്ള ആശയാവിഷ്കരണത്തിനുവേണ്ടി സ്വീകരിക്കാറുള്ള മുഖ്യങ്ങളായ രൂപങ്ങളാണ് കഥ, നോവൽ, നാടകം, ഉപന്യാസം, പ്രസംഗം എന്നിവ. ഭാഷയുടെ ഈ ഭിന്നരൂപങ്ങളെ ഏറ്റവും കുറഞ്ഞും ഉപയോഗപ്പെടുത്തിയാണ് ബഹുജനമാധ്യമങ്ങൾ നിലനില്ക്കുന്നത്. നവംനവങ്ങളായ സാങ്കേതിക നേട്ടങ്ങളുടെ ആർജ്ജനത്തോടെ പഴയതിൽനിന്നു വ്യത്യസ്തങ്ങളായ മാധ്യമങ്ങൾ രൂപം പ്രാപിക്കുകയുണ്ടായി. സാങ്കേതിക പുരോഗതിയുടെ സന്തതികളായി പരിണാമപ്പെട്ട മാധ്യമങ്ങളിൽ മുഖ്യങ്ങളാണ് വർത്തമാനപ്പത്രവും സിനിമയും റേഡിയോവും. ഈ മാധ്യമങ്ങളുടെ സാധ്യതകളെ അങ്ങേയറ്റം പ്രയോജനപ്രദമാക്കി ഉപയോഗിക്കുമ്പോൾ, മനുഷ്യൻ അന്നുവരെ ആശ്രയിച്ച ഭാഷാരൂപങ്ങളെ, ഈ മാധ്യമങ്ങൾക്കനുരൂപമായ മാറ്റങ്ങൾക്ക വിധേയമാക്കേണ്ടത് ആവശ്യമായിത്തീരുന്നുണ്ട്. അനുദിനം അച്ചടിച്ചു പുറത്തിറക്കുന്ന വർത്തമാനപ്പത്രങ്ങളിൽ പ്രകാശിതങ്ങളാകുന്ന കണക്കില്ലാത്ത കാര്യങ്ങൾ, ഭാഷയുടെ അനന്തമായ കഴിവിന്റെ നിദർശനങ്ങളാണെങ്കിലും, സാഹിത്യപ്രാധാന്യമുള്ളവയായി ആരും പരിഗണിക്കാറില്ല. പത്രമെന്ന മാധ്യമത്തിന്റെ ആവശ്യത്തിനുതകുന്ന ഭാഷാരൂപാന്തരത്തിന്റെ തെളിവുകളാണവ; മറ്റൊരു തരത്തിൽ പറഞ്ഞാൽ പത്രമെന്ന മാധ്യമത്തിന്റെ ആവശ്യം നിറവേറ്റുന്ന ഭാഷോൽപന്നം എന്നർത്ഥം. ആ വിധത്തിൽ അവയ്ക്ക് തനതായ മാനദണ്ഡമുണ്ട്; മൂല്യവുമുണ്ട്.

സാങ്കേതിക വിദ്യയും സാഹിത്യവും തമ്മിലുണ്ടായ ബാന്ധവത്തിൽ നിന്ന് രണ്ടു സന്തതികൾ ഉളവായി. സിനിമയും റേഡിയോവും. ആദ്യമായി സിനിമയുടെ കാര്യം ചിന്തിക്കാം. അതിന്റെ ആവശ്യങ്ങളും ലക്ഷ്യങ്ങളും സാധ്യമാക്കിത്തീർക്കുവാൻ നിർദ്ദിഷ്ട മാനദണ്ഡങ്ങളുള്ള കൃതികൾ ആവശ്യമാണ്. അതാണല്ലോ തിരക്കഥയെന്ന പേരിൽ അറിയപ്പെടുന്ന പ്രാഥമികോൽപന്നം. തികഞ്ഞ കഴിവുള്ള ഒരു തിരക്കഥാകൃത്തു രചിക്കുന്ന ഇത്തരത്തിലുള്ള കൃതി, സിനിമയുടെ സാങ്കേതികാവശ്യങ്ങൾ തികച്ചും കണക്കിലെടുത്തുകൊണ്ട് എഴുതുന്നതാണ്. അതിനെ സിനിമാ സാഹിത്യമെന്ന പേരിൽ വിഭാഗിച്ചുനിർത്താമെങ്കിലും, പഴയ സങ്കല്പമനുസരിച്ചുള്ള ഒരു സാഹിത്യകൃതിയായി പരിഗണിക്കാൻ കഴിയുന്നതല്ല. മലയാളത്തിലെ പ്രഗല്ഭരായ തിരക്കഥാകൃത്തുകൾ രചിച്ചിട്ടുള്ള കൃതികൾ



നാടൻ കലാരൂപങ്ങളും ഇതിലൂടെ അവതരിപ്പിക്കാം—മാണി മാധവച്ചാക്യാർ കൂത്തു പറയുന്നു

ഇതിന് ഉദാഹരണമായി ചൂണ്ടിക്കാണിക്കാനുണ്ട്. എം.ടി.യുടെ ''നിർമാല്യം'', അടൂർഗോപാലകൃഷ്ണന്റെ ''സ്വയംവരം'', ''കൊടിയേറ്റം'' തിക്കോടിയന്റെ ''ഉത്തരായണം'' തുടങ്ങിയവയുടെ കാര്യം മാത്രം ഇവിടെ സൂചിപ്പിക്കട്ടെ. നോവലെന്നോ, നാടകമെന്നോ ചെറുകഥയെന്നോ ഒന്നും ഇവയെ വിവരിക്കാനാവില്ല. എന്നാൽ ഉൾക്കരുത്തും, ഊർജസ്വലതയും ആകർഷകത്വവും സർവോപരി ജീവിതഗന്ധവുമുള്ള ചലച്ചിത്രങ്ങൾക്ക് ആധാരശിലകളായത്തീർന്ന സൃഷ്ടികളാണ് അവയെല്ലാം; പുതിയ മാധ്യമത്തിനനുഗുണമായ വിഭവങ്ങൾ ആവിഷ്കരിച്ചിട്ടുള്ള ഉത്പന്നങ്ങൾ. മാധ്യമത്തിന്റെ ആവശ്യങ്ങൾ നിറവേറ്റുവാൻ തത്പരനാകുന്ന ഒരു രചയിതാവ് അതിനുവേണ്ടി തയ്യാറായതും വിജയിച്ചതുമാണ് ഇവയൊക്കെ തെളിയിക്കുന്നത്. ഇരുട്ടിന്റെ'' ആത്മാവ്'' എന്ന ചെറുകഥ, പിന്നീട് ഉൾക്കരുത്തുള്ള തിരക്കഥയായതും, പിന്നെ ചൈതന്യമുള്ള ചലച്ചിത്രമായതും എന്തെല്ലാം പരിവർത്തനങ്ങൾക്ക് അടിപ്പെട്ടിട്ടാണെന്ന കാര്യം പരിശോധിച്ചാൽ, ഈ വസ്തുത വ്യക്തമാകുന്നതാണ്. കഥയുടെ പുനസ്സംവിധാനമല്ല, പുനർജന്മമാണ് തിരക്കഥയിൽ നാം കാണുന്നത്. പുതിയ മാധ്യമത്തിനുവേണ്ടിയുള്ള പുനർജന്മം.

വേറൊരു ശക്തിമത്തായ ബഹുജന മാധ്യമത്തിന്റെ—റേഡിയോയുടെ—കാര്യം, പരിഗണിക്കുന്നതിനുള്ള പശ്ചാത്തലമായി സ്വീകരിച്ചാൽ മതി, ഇതുവരെയും പറഞ്ഞ വസ്തുതകൾ. മലയാളത്തെ സംബന്ധിച്ചിടത്തോളം വർത്തമാനപ്പത്രം, സിനിമ എന്നീ മാധ്യമങ്ങളുടെ ആവശ്യങ്ങളും പ്രത്യേകതകളും കഴിവുകളും കഴിവുകേടുകളും നമ്മുടെ ബുദ്ധിജീവികളും എഴുത്തുകാരും കലാകാരന്മാരും സംവിധായകരും കുറെയേറെ മനസ്സിലാക്കുകയും ഉൾക്കൊള്ളുകയും ചെയ്തു കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ടൊക്കെയാണല്ലോ മറ്റേതൊരു ഭാഷയിലേയും പത്രങ്ങളോടും ചലച്ചിത്രങ്ങളോടും മത്സരിക്കാനും വിജയിക്കാനും സ്വന്തം വ്യക്തിത്വം സ്ഥാപിക്കാനും നമുക്ക് സാധിച്ചിട്ടുള്ളത്.

മലയാളക്കരയിലെ വസ്തുത പൊതുവായി പറഞ്ഞാൽ, റേഡിയോയുള്ള വീടുകളിൽ, എഴുപത്തിമൂന്ന് ശതമാനവും നിത്യേന മുടങ്ങാതെ പരിപാടികൾ ശ്രദ്ധിക്കാറുണ്ടെന്നാണ് അറിവ്. നമുക്കുള്ള മൂന്നുനിലയങ്ങളിൽ സംവിധാനം ചെയ്യുന്ന പരിപാടികൾ നാല് പ്രസരണികളിലൂടെയാണ് പുറത്തുവരുന്നത്. ഈ നാല് പ്രസരണികളുടെ പ്രാഥമിക ശക്തിവലയത്തിൽ 1,05, 9181 ലൈസൻസ് എടുത്തിട്ടുള്ള റേഡിയോകൾ ഉണ്ട്. മറ്റൊരു മാധ്യമത്തിനും എത്തിച്ചേരുവാൻ സാധിക്കാത്ത സങ്കേതങ്ങളിലും ജനങ്ങളിലും റേഡിയോ പരിപാടികൾ എത്തും. അതിർവരമ്പുകളെ അനായാസമായി അതിലംഘിച്ച് ശ്രോതാക്കൾക്ക് സ്വീകാര്യമായിത്തീരുന്ന ഏറ്റവും ശക്തിമത്തായ മാധ്യമമാണ് റേഡിയോ. അതിന്റെ അർത്ഥം, ബഹുജന മാധ്യമം എന്നനിലയിൽ റേഡിയോവിനുള്ള സ്ഥാനം അതുല്യമെന്നാണല്ലോ.

കേരളത്തിലെ പ്രക്ഷേപണത്തിന് മുപ്പതു കൊല്ലത്തെ ചരിത്രം അവകാശപ്പെടാം. ആഡംബരവസ്തുവെന്നതിനേക്കാൾ ഒരു ആവശ്യമായി റേഡിയോ ഈ കാലയളവിൽ രൂപാന്തരം പ്രാപിച്ചിരിക്കുന്നു. ഇവിടത്തെ പ്രസരണികളിൽ



ശ്രീ എസ്. കെ. പൊറ്റേക്കാട്ട് സ്വന്തം കഥ പ്രക്ഷേപണം ചെയ്യുന്നു



ലേഖകൻ ശ്രീ പാലക്കാട്ട് മണിയുമായി നടത്തിയ അഭിമുഖസംഭാഷണം

ന്നു് ദിവസംതോറും പ്രക്ഷേപണം ചെയ്യുന്ന പരിപാടികളുടെ തോതു പരിശോധിച്ചാൽ മറെറാരു മാധ്യമത്തിനും സാധിച്ചിട്ടില്ലാത്തത്ര ഉപഭോക്താക്കളെ അതു് നേടിയെടുത്തിട്ടുണ്ടെന്നു കാണാം. ഇവരെ പരോക്ഷമായി സ്വാധീനിക്കാനും അവരുടെ ഹൃദയങ്ങളിൽ സന്തോഷത്തിന്റെ സ്പന്ദനങ്ങൾ സൃഷ്ടിക്കുവാനും സാധിക്കുന്ന വിഭവങ്ങൾ അവതരിപ്പിക്കുവാനും റേഡിയോയ്ക്കു് സാധിക്കേണ്ടതാണു്. അതിനു് റേഡിയോ എന്ന മാധ്യമത്തിന്റെ കഴിവുകൾ കാര്യമായി കണക്കിലെടുത്തുകൊണ്ടു് സൃഷ്ടികൾ ചമയ്ക്കേണ്ടതാവശ്യമാണു്.

റേഡിയോ മാധ്യമത്തെ സസന്തോഷം സ്വീകരിച്ചു് ഉത്തമമായ വിധത്തിൽ വിഭവങ്ങൾ ചമയ്ക്കുവാൻ കെല്പുകാണിച്ചിട്ടുള്ളവർ മലയാളത്തിൽ ഉണ്ടായിട്ടുണ്ടു്. പരേതരായ ചില വ്യക്തികളുടെ കാര്യംമാത്രം ഉദാഹരണമായി ചൂണ്ടിക്കാണിക്കാം. കഥാകഥനത്തിൽ നല്ല നിലവാരം പുലർത്തിയിട്ടുള്ള കൃതികൾ രചിച്ചു് പ്രക്ഷേപണം ചെയ്തിട്ടുള്ള ഒരാളായിരുന്നു കാരൂർ നീലകണ്ഠപ്പിള്ള. റേഡിയോ ഭാഷണത്തെ കലയായിക്കണ്ടെത്തിയിരുന്നു കെ. പി. കേശവമേനോൻ. അതുപോലെ റേഡിയോ രൂപകത്തെക്കുറെയൊക്കെ ഭംഗിയായി കൈകാര്യം ചെയ്യുവാൻ സാധിച്ച വ്യക്തിയായിരുന്നു സി. ജെ. തോമസ്. ഇവരിൽ നിന്നു സിദ്ധിച്ച സംഭാവനകൾ റേഡിയോ മാധ്യമത്തിനു് വിലപ്പെട്ടവയായിത്തീർന്നിട്ടുണ്ടു്.

എന്നാൽ മറെറാരു ദുഃഖസത്യം ഇവിടെ സ്മരിക്കാതെ വയ്യ. റേഡിയോ മാധ്യമത്തിനായി ചമയ്ക്കപ്പെട്ടിട്ടുള്ള, ചമയ്ക്കപ്പെടുന്ന കലാരൂപങ്ങൾ മററു മാധ്യമങ്ങളുടെ പാകത്തിനായി പരിവർത്തനപ്പെടുത്തിയാണു് പിന്നീടു് പ്രസിദ്ധീകരിക്കുക. ഇതുകാരണം റേഡിയോ മാധ്യമത്തിന്റെ സവിശേഷതകൾക്കനുരൂപമായി തയ്യാറാക്കിയ വിഭവങ്ങൾ, ആ ശാഖയിൽ താത്പര്യമുള്ള പുതിയ എഴുത്തുകാർക്കു് മാതൃകയായി കാട്ടുവാൻ കഴിയാതെ പോകുന്നു. റേഡിയോ സാഹിത്യമെന്ന ശാഖ, വളരാതെ ശുഷ്കമായി നിലനില്ക്കുവാൻ നിർബ്ബന്ധിതമാകുകയാണു് ഇതിന്റെ ഫലം.

ഏതൊരു കാര്യത്തിനുമെന്നതുപോലെ, റേഡിയോ സാഹിത്യ രചനയ്ക്കും പരിശീലനവും പ്രത്യേക ശ്രദ്ധയും, പരിജ്ഞാനവും നേടിയെടുക്കേണ്ടതുണ്ടു്. പത്രപ്രവർത്തനത്തിനും സിനിമാനിർമാണത്തിനുമൊക്കെ പരിശീലനാവസരങ്ങൾ ധാരാളമുണ്ടു്. റേഡിയോയെ സംബന്ധിച്ചിടത്തോളം പരിശീലനാവസരം പരിമിതമാണു്. സാഹിത്യപരിഷത്തുപോലെയുള്ള സംഘടനകൾ സമ്മേളനങ്ങളും ചർച്ചാപരിപാടികളും മററും സംഘടിപ്പിക്കുമ്പോൾ റേഡിയോ സാഹിത്യമെന്ന ശാഖയെ തികച്ചും വിസ്മരിക്കുകയാണു് ചെയ്യാറുള്ളതു്. ഈ ശാഖ പ്രത്യേകമായി ശ്രദ്ധയർഹിക്കുന്ന ഒന്നാണെന്ന ബോധംപോലും ഇനി ഉണ്ടാകേണ്ടിയിരിക്കുന്നു. പത്രപ്രവർത്തനം, ചലച്ചിത്രം എന്നിവയുടെ പ്രശ്നങ്ങൾ പരിശോധിക്കാനും പരിചിന്തനം നടത്തുവാനും സാഹിത്യസമ്മേളനങ്ങളിൽ സമയം നീക്കിവെയ്ക്കാറുണ്ടു്. എന്നാൽ റേഡിയോയെന്ന മാദ്ധ്യമത്തെക്കുറിച്ചും അതിന്നാവശ്യമായ പ്രത്യേക വിഭവങ്ങളെക്കുറിച്ചും ഇങ്ങനെ ചെയ്യാറില്ല. അതുകൊണ്ടു് ഈ വിഷയത്തിൽ തത്പരരായ എഴുത്തുകാർക്കു് മാർഗ്ഗനിർദ്ദേശം സിദ്ധിക്കാതെ പോകുന്നു.

റേഡിയോപരിപാടികളിൽ ഏററവും അധികം സ്വീകാര്യമായിത്തീരുന്നതു് സംഗീതമാണല്ലോ. റേഡിയോ മാധ്യമത്തിലൂടെ നാശനഷ്ടങ്ങൾക്കു വിധേയമാകാതെ കൈകാര്യംചെയ്യുവാൻ സാധിക്കുന്ന കലാരൂപമാണതു്. ശബ്ദവും അതിലൂടെ ഭാവരസങ്ങളും വികല്പത്തിനു വിധേയമാകാതെ ആസ്വാദകർക്കു് എത്തിച്ചുകൊടുക്കുന്നതിൽ റേഡിയോ മാധ്യമത്തിനു് പരാധീനതകളൊന്നുമില്ല. സദസ്സിനുമുമ്പിൽ അരങ്ങേറുന്ന സംഗീത പരിപാടികളിൽ കടന്നുകൂടുന്ന പാകപ്പിഴകൾപോലും ഒഴിവാക്കി, ശബ്ദതാളലയങ്ങളെല്ലാം സമഞ്ജസമായി സംയോജിപ്പിച്ചു്, തികച്ചും സുന്ദരമായ ഉത്പന്നമായി പുഷ്ടിപ്പെടുത്തി, പൂർണ്ണഭാവത്തോടെ സംഗീതം അവതരിപ്പിക്കുവാൻ റേഡിയോയ്ക്കു് കഴിവുണ്ടു്.

മററു പരിപാടികളുടെ സ്ഥിതിയെന്തു്? ആളുകളിൽ ബഹുഭൂരിഭാഗവും സംഗീതജ്ഞരോ സംഗീത പ്രേമികളോ അല്ല. നല്ല നാടകം കാണാനും നല്ല പ്രസംഗം കേൾക്കാനും ആളില്ലെന്നു് എങ്ങിനെ പറയാനൊക്കും? കൊട്ടകകളിൽ നാടകങ്ങൾ കാണാനും പൊതുവേദികളിലുള്ള നെടുനെടുങ്കൻ പ്രസംഗങ്ങൾ കേൾക്കാനും തടിച്ചുചേരുന്ന ജനാവലിയെ കേരളത്തിൽ നിത്യവും കാണാം. റേഡിയോ മാധ്യമത്തിന്റെ കഴിവുകളും ആവശ്യങ്ങളും കണക്കിലെടുത്തുകൊണ്ടു് ബോധപൂർവ്വം ചമയ്ക്കുന്ന നാടകങ്ങളും ഭാഷണങ്ങളും ജനങ്ങളെ ആകർഷിക്കാതിരിക്കുകയില്ല.

ഏതൊരു റേഡിയോ പരിപാടിയുടേയും അടിസ്ഥാനം, മാധ്യമത്തിനനുഗുണമായി ചമയ്ക്കപ്പെടുന്ന രചന—സ്ക്രിപ്റ്റാണു്. സ്ക്രിപ്റ്റിനെ പ്രഗല്ഭമായി അവതരിപ്പിക്കുന്നേ സംവിധായകനാണു് അടുത്ത ഘടകം. മലയാളത്തെ സംബന്ധിച്ചിടത്തോളം കഴിവുള്ള സംവിധായകരുടെ കാര്യത്തിൽ വലിയ ദാരിദ്ര്യമില്ല. എന്നാൽ മാദ്ധ്യമത്തിന്റെ ആവശ്യങ്ങൾ കാര്യമായി കണക്കിലെടുത്തുകൊണ്ടു് ഉണ്ടാകുന്ന രചനകൾ നന്നേ കുറവാണു്. നമുക്കു് നാടക രചയിതാക്കളുണ്ടു്, പക്ഷേ, റേഡിയോ നാടക രചയിതാക്കൾ കുറവുതന്നെ. പ്രാസംഗികരുണ്ടു് വേണ്ടുവോളം. പക്ഷേ, റേഡിയോ ഭാഷകന്മാർ കുറവാണു്.

മലയാളത്തിൽ "റേഡിയോ സാഹിത്യം" ഇന്നും തികച്ചും ശുഷ്കമാണെന്നു് മുമ്പു പറഞ്ഞല്ലോ? റേഡിയോനാടകമെന്ന മുദ്ര കുത്തി കാട്ടാറുള്ള കൃതികളിൽ തൊണ്ണൂററിഒമ്പതു ശതമാനവും രംഗാവതരണ ലക്ഷ്യം വെച്ചുകൊണ്ടു്—അതായതു് റേഡിയോ മാധ്യമത്തിൽ നിന്നു് തികച്ചും ഭിന്നമായ മാധ്യമത്തിനു വേണ്ടി—രചിക്കപ്പെട്ടിട്ടുള്ളവയാണു്. ലഭിക്കുന്ന റേഡിയോ പ്രഭാഷണങ്ങൾ ഏറിയപങ്കും പ്രബന്ധങ്ങളാണു്, ഭാഷണങ്ങളല്ല. മാധ്യമത്തിന്റെ ആവശ്യങ്ങൾ അറിയാതെയാണു് ഇവയൊക്കെ ചമയ്ക്കപ്പെടുന്നതു്.

ഒരു റേഡിയോ സാഹിത്യശാഖ മലയാളത്തിൽ വളരാനും വിപുലപ്പെടാനുമുള്ള വസ്തുനിഷ്ഠവും ബോധപൂർവ്വവുമായ പരിശ്രമം നടത്തേണ്ട കാലം അതിക്രമിച്ചുകഴിഞ്ഞു. പത്രപ്രവർത്തനത്തിലും സിനിമയിലും അച്ചടിയിലും നാം കൈവരിച്ചതുപോലെയുള്ള വിജയവും നേട്ടവും ഈ ശാഖയിലും സംജാതമാകാൻ അത്യാവശ്യമാണു്. റേഡിയോ എന്ന മാധ്യമം ബഹുജനഹിതത്തിനും ബഹുജന സുഖത്തിനുമായി അതിന്റെ എല്ലാ കരുത്തും കാഴ്ചവെയ്ക്കുവാൻ ഇങ്ങനെ ഒരു പരിശ്രമത്തെ കാത്തുകഴിയുകയാണു്.

# എന്റെ ദൈവം

അദ്വൈതജ്ഞാനമാകും മരുമഹിയിൽ വെറും ബാഷ്പ*മായ്, ബ്ഭക്തിയാകും
ശ്രീമദ്ഗോവർധനത്തിൻ മുടിയിലഭിനവശ്യാമമാം മേഘമായി,
മുക്തൻ കാണാത്തതായും, മിഴികളിലനുരാഗാഞ്ജനം തേച്ച ഭക്തൻ
സ്പഷ്ടം കാണുന്നതായും മരുവിടുമഭിരാമാർത്ഥമാണെന്റെ ദൈവം. 1

ശാസ്താവായ്, രക്ഷിതാവാ, യഭയവരദനായ്, നാഥനായ്, ക്കർമപാശ-
ച്ഛേത്താവായ്സ്സർവദേവപ്രവരരുടെ സമീപത്തു താൻ മിന്നിടുമ്പോൾ,
നാനാഗവ്യാർത്ഥിയായി, ച്ചില പൊഴുതുരലിൽബ്ബദ്ധനായ്, ബ്ഭൃത്യനായി-
ഗ്ഗോഷ്ഠത്തിൽക്കേളിയാടും ഗഹനധിഷണനാമീശനാണെന്റെ ദൈവം. 2

യാചിയ്ക്കും മുമ്പു തന്നേ സതതസുലഭമാം ഭുക്തിയാർക്കും കൊടുത്തും,
യാചിച്ചാൽസ്സജ്ജനങ്ങൾക്കധികവിരളമാം മുക്തി മെല്ലെക്കൊടുത്തും,
യാചിച്ചാലും പിശുക്കാൽ പ്രണയസരസമാം ഭക്തിയാർക്കും കൊടുക്കാ-
തെങ്ങോ സൂക്ഷിച്ചു വെച്ചും വിലസുമൊരു മഹാലുബ്ധനാണെന്റെ ദൈവം. 3

പൈമ്പാൽ, ത്തൂവെണ്ണ, കട്ടത്തയി, രുടുവസനം, പ്രാണവിത്തേന്ദ്രിയൗഘം,
ചാരിത്രം, നെഞ്ചു, നിശ്രേയസ, മിഹപരലോകങ്ങൾ, ദിവ്യാനുരാഗം—
എന്നീയാഭീരനാരീമണികളുടെ വിലപ്പെട്ട സർവസ്വവും ക-
ട്ടെങ്ങോ പെട്ടെന്നൊളിച്ചീടിന ചതുരമഹാചോരനാണെന്റെ ദൈവം. 4

**ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്**

കൃഷ്ണാതോയം കുടിച്ചിട്ടഹിയുടെ ഗരളം തീണ്ടി നിർജീവരായ്, ത്തൻ
ചാരേ താൻ ചത്തു വീണീടിന പശുപസഖാക്കൾക്കു ജീവൻ കൊടുത്തും,
ധർമക്ഷേത്രത്തിൽ നില്ക്കും കുരുപൃതനകൾ തൻ പ്രാണനെ ചൂഴ്ന്നെടുത്തും
തൃക്കൺ പാർക്കുന്ന തണ്ടാർത്തിരുമിഴികളെഴും വീരനാണെന്റെ ദൈവം. 5

സമ്പദ്വിദ്യാദിഭാഗ്യങ്ങളിലനുപമരാം തന്റെ ബന്ധുക്കളെല്ലാം
തമ്മിൽത്തല്ലിസ്സമൂലം രണഭുവി മൃതരായ് വീണതീക്ഷിച്ച നേരം
കണ്ണീർ വാർക്കാതെ വിശ്വംഭരയുടെ മുഴുവൻ ഭാരവും തീർന്നു പോയെ-
ന്നാലോചിച്ചാശ്വസിയ്ക്കും പരമവിരതി തൻ മൂർത്തിയാണെന്റെ ദൈവം. 6

കാരാഗാരേ പിറന്നും, വിരുതൊടിടയർ തൻ ഭൂമിയിൽപ്പോയൊളിച്ചും,
പിന്നെജ്ജന്മസ്ഥലത്തേയ്ക്കുശിരൊടു തിരികെപ്പോന്നു പോരാടി വീണ്ടും
തോറേറാടി ദ്വീപിലൊന്നിൽബ്ഭയമൊടു മരുവിക്കാലിലമ്പേററു ദേഹം
കൈവിട്ടും ചൊല്ലിയാടീടിന നടനകലാചാര്യനാണെന്റെ ദൈവം. 7

* ബാഷ്പം = ആവി